അനുബന്ധം

# കഥയുടെ സമാപ്തി[1]

ഗോവിന്ദപ്പണിക്കരും മാധവനും ഗോവിന്ദൻകുട്ടി മേനവനും കൂടി ബൊമ്പായിൽ നിന്ന് പുറപ്പെട്ടു മദിരാശിയില് വന്നു. മാധവൻ ഗിൽഹാംസായ്‌വിനെ പോയി കണ്ടു വിവരങ്ങൾ എല്ലാം ഗ്രഹിപ്പിച്ചു. അദ്ദേഹം വളരെ ചിറിച്ചു. ഉടനെ മാധവനെ സിവിൽസർവ്വീസിൽ എടുത്തതായി ഗസറ്റിൽ കാണുമെന്നു സായ്‌വ് അവർകൾ വാത്സല്യപൂർവ്വം പറഞ്ഞതിനെക്കേട്ടു സന്തോഷിച്ച് അവിടെ നിന്നും പോന്നു. അച്ഛനോടും ഗോവിന്ദൻ കുട്ടിയോടും കൂടെ മലബാറിലേക്കു പുറപ്പെട്ടു. പിറ്റേദിവസം വീട്ടിൽ എത്തിച്ചേർന്നു. മാധവൻ എത്തി എന്നു കേട്ടപ്പോൾ ഇന്ദുലേഖയ്ക്കുണ്ടായ സന്തോഷത്തെക്കുറിച്ചു പറയേണ്ടതില്ലല്ലൊ.

മാധവൻ വന്ന ഉടനെ തന്നെ തന്റെ അമ്മ പോയി കണ്ടു. വർത്തമാനങ്ങൾ എല്ലാം അറിഞ്ഞു. ശപഥപ്രായശ്ചിത്തത്തിന്റെ വർത്തമാനവും കൂടി കേട്ടു. ഉടനെ അമ്മാമനേയും പോയി കണ്ടതിന്റെ ശേഷം മാധവൻ ഇന്ദുലേഖയുടെ മാളികയുടെ ചുവട്ടിൽ വന്നു നിന്നു. അപ്പോൾ ലക്ഷ്മിക്കുട്ടി അമ്മ മുകളിൽ നിന്നു കോണി എറങ്ങുന്നു. മാധവനെ കണ്ട് ഒരു മന്ദഹാസം ചെയ്തു. വീണ്ടും മാളികമേലേക്കുതന്നെ തിരിയെപോയി. മാധവൻ വരുന്നു എന്ന് ഇന്ദുലേഖയെ അറിയിച്ചു മടങ്ങിവന്നു മാധവനെ വിളിച്ചു. മാധവൻ കോണി കയറി പൊറന്തളത്തിൽ നിന്നു. ലക്ഷ്മിക്കുട്ടി അമ്മ ചിറിച്ചും കൊണ്ടു താഴത്തേക്കും പോന്നു.

ഇന്ദുലേഖ: (അകത്തു നിന്ന്) ഇങ്ങട്ടു കടന്നു വരാം. എനിക്ക് എണീട്ട് അങ്ങട്ടു വരാൻ വയ്യ.

മാധവൻ പതുക്കെ അകത്തു കടന്നു. ഇന്ദുലേഖയെ നോക്കിയപ്പോൾ അതിപരവശയായി കണ്ടു. കണ്ണിൽ നിന്നു വെള്ളം താനേ ഒഴുകി. ഇന്ദുലേഖയുടെ കട്ടിലിന്മേൽ ചെന്ന് ഇരുന്നു. രണ്ടുപേരും അന്യോന്യം കണ്ണുനീർ കൊണ്ടു തന്നെ കുശലപ്രശ്നം കഴിച്ചു.

ഇങ്ങിനെ രണ്ടുപേരും ഓരോ സല്ലാപങ്ങളെക്കൊണ്ട് അന്നു പകൽ മുഴവനും കഴിച്ചു. വൈ

[1] ഇപ്പോൾ പ്രചാരത്തിലുള്ള വികലമാക്കപ്പെട്ട ഇരുപതാം അദ്ധ്യായം.

കുന്നേരം പഞ്ചുമേനവൻ മുകളിൽ വന്ന് ഇന്ദുലേഖയുടെ ശരീര സുഖ വർത്തമാനങ്ങളെല്ലാം ചോദിച്ചതിൽ വളരെ സുഖമുണ്ടെന്നറിഞ്ഞു സന്തോഷിച്ചു. മാധവൻ വീട്ടിൽ എത്തിയതിന്റെ ഏഴാം ദിവസം ഇന്ദുലേഖയെ മാധവൻ സ്വയംവരം ചെയ്തു. യാഥാർത്ഥത്തിൽ സ്വയംവരമാകയാൽ ആ വാക്കു തന്നെ ഇവിടെ ഉപയോഗിക്കുന്നതിൽ ഞാൻ ശങ്കിക്കുന്നില്ല. സ്വയംവര ദിവസം പഞ്ചുമേനോൻ അതിഘോഷമായി ബ്രാഹ്മണ സദ്യയും മറ്റും കഴിച്ചു. ആ ദിവസം തന്നെ ഗോവിന്ദസേൻ ബങ്കാളത്തുന്ന് അയച്ച ഒരു ബങ്കി കിട്ടി. മുമ്പ് സമ്മാനം കൊടുത്ത സാധനങ്ങളേക്കാൾ അധികം കൌതുകമുള്ളതും വില ഏറിയതും ആയ പലേ സാമാനങ്ങളും അതിൽ ഉണ്ടായിരുന്നു. അതുകളെ എല്ലാം കണ്ട് ഇന്ദുലേഖയ്ക്കും മറ്റും വളരെ സന്തോഷമായി. ഇന്ദുലേഖയുടെ പാണിഗ്രഹണം കഴിഞ്ഞു കഷ്ടിച്ച് ഒരു മാസം ആവുമ്പോഴേയ്ക്ക് മാധവനെ സിവിൽ സർവ്വീസിൽ എടുത്തതായി കല്പന കിട്ടി. ഇന്ദുലേഖയും മാധവനും മാധവന്റെ അച്ഛനമ്മമാരോടുകൂടി മദിരാശിക്കുപോയി സുഖമായി ഇരുന്നു. ഈ കഥ ഇവിടെ അവസാനിക്കുന്നു.

